മലങ്കര സുറിയാനി കത്തോലിക്കാ സഭ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം

# മലങ്കര ബാലൻ

ഫെബ്രുവരി 2022





# താളുകളിലൂടെ...






**CONTACT**
8281221234
(CATECHISM DIRECTOR, TVM MAJOR ARCHDIOCESE )
GMAIL : catechismtrivandrum@gmail.com



| | |
|---|---|
| എഡിറ്റോറിയൽ | 4 |
| മാർ ഇവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന | 5 |
| ലേഖനം - നോമ്പ് - ആത്മീയ വസന്തകാലം | 6 |
| വിശുദ്ധരോടൊപ്പം - സ്മിർണായിലെ മാർ പോളിക്കാർപ്പസ് | 11 |
| കവിത - ക്രൂശിതന്റെ സ്നേഹം | 13 |
| ചെറുകഥ - പ്രാർത്ഥനയുടെ ശക്തി | 14 |
| വാക്കും പൊരുളും | 15 |
| മതബോധനം | 16 |
| പദപ്രശ്നം | 17 |
| ചിത്രകഥ - എന്റെ സ്വന്തം മാർ ഈവാനിയോസ് | 18 |
| പൊതുവിജ്ഞാനം | 20 |
| വാർത്തകൾ | 21 |

എഡിറ്റോറിയൽ

# നോമ്പ് :- നന്മകൾ പൂക്കും കാലം

യേശുവിന്റെ പെസഹാരഹസ്യവും, അവിടുത്തെ പീഡാനുഭവും മരണവും ഉത്ഥാനവും അനുസ്മരിക്കുന്നതിനും അതിൽ പങ്കാളികളാകുന്നതിനും നമ്മെത്തന്നെ ഒരുക്കുന്ന വലിയ നോമ്പിലേയ്ക്ക് നാം പ്രവേശിക്കുകയാണല്ലോ.

നോമ്പ് എന്നു പറയുമ്പോൾ നമ്മുടെ മനസ്സിൽ ഓടിയെത്തുന്നത് ചില വിലക്കുകളാണ്. മാംസം വർജ്ജിക്കണം, മത്സ്യവും മുട്ടയും ഉപേക്ഷിക്കണം. ഉപവസിക്കണം, വലിയ ആഘോഷങ്ങൾ പാടില്ല. പലപ്പോഴും നോമ്പ് നമ്മുടെ എല്ലാവരുടേയും മനസ്സിൽ വളരെ വിരക്തവും വിരസവുമായ ചിന്തകളാണ് ഉളവാക്കുന്നത്. മനസ്സിനെ ഉത്സാഹരഹിതമാക്കുന്ന ചില ആചാരാനുഷ്ഠാനങ്ങൾ മാത്രമാണോ നോമ്പിന്റെ അന്തഃസത്ത?

വേദപുസ്തകത്തിന്റെ വിവിധ ഭാഗങ്ങളിലായി നോമ്പിന്റെ യഥാർത്ഥ അന്തസത്തയെന്താണെന്ന് ദൈവം വരച്ചുകാട്ടി തരുന്നുണ്ട്. സ്വയം എളിമപ്പെടുവാനും സ്വന്തം പാപങ്ങൾക്കും മറ്റുള്ളവരുടെ പാപങ്ങൾക്കും വേണ്ടി മാപ്പിരക്കാനും പ്രായശ്ചിത്തം ചെയ്യാനും മറ്റുള്ളവർക്ക് നന്മ ചെയ്യാനും നമുക്ക് നൽകപ്പെടുന്ന ഏറ്റവും വലിയ അവസരമാണ് നോമ്പിന്റെയും ഉപവാസത്തിന്റെയും കാലം.

പാപബോധം നഷ്ടപ്പെട്ട ഒരു ലോകമാണ് ഇന്നത്തെ ലോകം. തിന്മ വർദ്ധിച്ചു വരുന്നതിന്റെ പ്രധാന കാരണം പാപബോധം ഇല്ലാത്തതുതന്നെ. ഏത് തിന്മയും അനീതിയും അക്രമവും കാണിച്ചാലും അത് മനസ്സാക്ഷിയെ കുറ്റപ്പെടുത്തുന്നില്ല, കാരണം ഭൗതികതയും സുഖലോലുപതയും മനസ്സിൽ ഇടംപിടിച്ചു. പകയും വിദ്വേഷവും വൈരാഗ്യവും വർദ്ധിച്ചുവരുന്നു.

തീവ്രമായ പ്രാർത്ഥനയിലൂടെയും പ്രായശ്ചിത്ത പ്രവർത്തനത്തിലൂടെയും നോമ്പിനെ കൂടുതൽ അർത്ഥവത്താക്കാം. നാമനുഷ്ഠിക്കുന്ന നോമ്പ് കൂടുതൽ അർത്ഥപൂർണ്ണമായി മാറുന്നത് നമ്മിൽ എത്രമാത്രം സ്നേഹം ഉണ്ടായിരിക്കുന്നു എന്നതിന്റെ അടിസ്ഥാനത്തിലാണ്. "പ്രാർത്ഥന സ്നേഹിക്കപ്പെട്ടതാകുന്നു. സ്നേഹം അതിനെ കരേറ്റുന്നില്ലെങ്കിൽ അതിന്റെ ചിറക് ബലഹീനമാകുന്നു".

ക്രിസ്തു ശിഷ്യരുടെ മുഖമുദ്രയായ പരസ്നേഹം - ക്ഷമിക്കുന്ന - സഹിക്കുന്ന പങ്കുവയ്ക്കുന്ന സ്നേഹം സ്വായത്തമാക്കുവാൻ നോമ്പുകാലം നമുക്കേവർക്കും സഹായകമാകട്ടെ.

സ്നേഹത്തോടെ,

**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**
ഡയറക്ടർ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം



# ദൈവദാസൻ മാർ ഇവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന



പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവമേ, അങ്ങേയ്ക്ക് ആരാധനയും മഹത്വവും സ്തോത്രവും ഞങ്ങൾ അർപ്പിക്കുന്നു.

പിതാവായ ദൈവമേ, അവിടുത്തെ അനന്തകരുണയാൽ കാലത്തിന്റെ തികവിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അങ്ങ് രൂപം നൽകി. അതിനെ വളർത്തി നയിക്കുന്നതിനായി വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിനെ അവിടുന്ന് നിയോഗിച്ചു. ആ പുണ്യതാതന്റെ വിശുദ്ധിയുടെ പരിമളവും, സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാകുന്നതിനും ആഗോള സഭയ്ക്ക് പൊതുവായും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേയ്ക്കുയർത്തി അനുഗ്രഹിക്കണമേ എന്ന് ഞങ്ങൾ താഴ്മയോടെ പ്രാർത്ഥിക്കുന്നു.

ആമ്മീൻ.

1 സ്വ. 1 കൃപ. 1 ത്രി.



ഫാ. ഗീവർഗ്ഗീസ് ഏഴിയത്ത്

Lent

# നോമ്പ്
# ആത്മീയ വസന്തകാലം



നോമ്പാചരിക്കുന്നവൻ എല്ലായ്പ്പോഴും സ്വർഗ്ഗത്തിലാകുന്നു.

നോമ്പ് ആത്മീയ വസന്തകാലമാണ്. ശരീരത്തേയും ആത്മാവിനേയും വെട്ടിയൊരുക്കുന്ന നോമ്പ് ശത്രുവായ ദുഷ്ടനെ ജയിക്കുവാനുള്ള ആത്മീയ അജയ്യ ആയുധമാണ്. നോമ്പ് കുറ്റം കൂടാത്ത ആയുധവും ഒരിക്കലും വീണുപോകാത്ത കോട്ടയുമാകുന്നു എന്ന് പൂർവപിതാക്കന്മാർ തങ്ങളുടെ അനുഭവ സമ്പത്തിൽ നിന്ന് പ്രാർത്ഥനയായി നമ്മെ പഠിപ്പിക്കുന്നു. നോമ്പ് മോഷ്ടാക്കളാൽ കീഴ്പ്പെടുത്താൻ പറ്റാത്ത ഉറപ്പുള്ള കൊത്തളമാണെന്ന് പിതാക്കന്മാരുടെ വിശേഷണം. വിശുദ്ധരായ സഭാപിതാക്കന്മാർ നിർമ്മലഹൃദയത്തോടെ പ്രാർത്ഥിച്ചു: കർത്താവേ, വിവേകികളെ നോമ്പും പാപികളെ അനുതാപവും അനുതാപികളെ കരച്ചിലും നീ പഠിപ്പിച്ചു. നോമ്പിന്റെ ആത്മീയ ശാരീരിക നന്മകളെ തിരിച്ചറിഞ്ഞ പിതാക്കന്മാർ സഭാതനയരെ ഉപദേശിക്കുന്നു. വാത്സല്യമുള്ളവരേ, നോമ്പാലും പ്രാർത്ഥനയാലും നാം ദൈവത്തെ പ്രസാദിപ്പിക്കണം.

തിരുസഭയുടെ മൂന്നാമത്തെ കല്പനയാണ് നിശ്ചയിക്കപ്പെട്ട ദിവസങ്ങളിൽ ഉപവസിക്കുകയും വിലക്കപ്പെട്ട ഭക്ഷണസാധനങ്ങൾ വർജ്ജിക്കുകയും ചെയ്യണം. തിരുസഭാ കല്പനകൾ നമ്മുടെ ശാരീരിക നന്മയേയും ആത്മീയ ഔന്നത്യത്തേയും ലക്ഷ്യമാക്കി വിശുദ്ധ ബൈബിളിന്റേയും വിശുദ്ധ പാരമ്പര്യത്തിന്റേയും വെളിച്ചത്തിലുള്ള ഉപദേശങ്ങളാണ്. ഓരോ ആഴ്ചയിലും ബുധൻ, വെള്ളി

ദിനങ്ങൾ നോമ്പുദിനങ്ങളാണ്. ബുധൻ - ദൈവമാതാവിന്റെ സ്മരണയ്ക്കായുള്ള നോമ്പുദിനം. പ്രാർത്ഥനയോടും ഉപവാസത്തോടും ശരീരത്തേയും മനസ്സിനേയും വെടിപ്പാക്കി പരിശുദ്ധ ദൈവമാതാവിന്റെ ജീവിത മാതൃകയെ പിൻചെല്ലാനും പ്രാർത്ഥിക്കുവാനുമുള്ള ദിവസം. വെള്ളി - നമ്മുടെ കർത്താവിന്റെ പീഡാസഹനത്തേയും മരണത്തേയും സ്മരിക്കുന്ന ദിനമാണ്. ഉപവാസത്തോടും പ്രാർത്ഥനയോടും രക്ഷാകരമായ മിശിഹായുടെ പീഡാസഹനത്തെ ഓർക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്ന ദിനം.

**ആരാധനാക്രമവത്സരത്തിൽ അഞ്ച് പ്രധാനപ്പെട്ട നോമ്പുകളാണുള്ളത്.**

1. മൂന്ന് നോമ്പ്
2. അൻപത് നോമ്പ്
3. പതിമൂന്ന് നോമ്പ്
4. പതിനഞ്ച് നോമ്പ്
5. ഇരുപത്തിയഞ്ച് നോമ്പ്

'നിനവെ നോമ്പ്' എന്നറിയപ്പെടുന്ന 'മൂന്ന് നോമ്പ് ' നിനവെ രട്ടിലും (ചാക്കുതുണി) വെണ്ണീറിലും (ചാരം) അനുതാപത്തിന്റെയും പ്രായശ്ചിത്തത്തിന്റെയും തപശ്ചര്യകളുടേയും ദിനങ്ങൾ വഴി യൗനാൻ നിബിയയുടെ ദൈവവചനത്തിന് കാതോർത്ത് ദൈവികനന്മ പ്രാപിച്ചതിനെ അനുസ്മരിക്കുന്നു. നിനവെ നിവാസികളെ ഭയപ്പെട്ട് ദൈവീക ദൗത്യത്തിൽ നിന്നും ഒളിച്ചോടിയ യൗനാൻ നിബിയ മാനസാന്തരത്തിലൂടെ മടങ്ങി വന്ന് ദൈവീകദൗത്യം നിറവേറ്റുമ്പോഴുണ്ടാകുന്ന അനുഗ്രഹങ്ങളേയും മൂന്ന് നോമ്പ് അനുസ്മരിക്കുന്നു. മൂന്ന് നോമ്പിന്റെ രണ്ടാം ദിനം ഉപവാസ ദിനമാണ്.

ഞായറാഴ്ച സന്ധ്യയ്ക്ക് ആരംഭിക്കുന്ന നോമ്പ് വ്യാഴാഴ്ച ആറാം മണിയുടെ പ്രാർത്ഥനയോടെയാണ് അവസാനിക്കുന്നത്. 'മരിച്ചാൽ അടക്കാത്ത ദിനങ്ങൾ' എന്നറിയപ്പെടുന്ന മൂന്ന് നോമ്പ് സഭാ നവീകരണത്തിലും വിശുദ്ധീകരണത്തിലും അൻപത് നോമ്പിലേയ്ക്കുള്ള പ്രവേശനത്തിലും വളരെയധികം പ്രാധാന്യം അർഹിക്കുന്നു.




**<u>അൻപത് നോമ്പ് :-</u>** 'വലിയ നോമ്പ്' എന്ന പേരിലും അറിയപ്പെടുന്നു. മൂന്ന് നോമ്പിന് ശേഷം വരുന്ന പതിനെട്ട് ദിവസങ്ങൾ 'പതിനെട്ടിട' എന്ന പേരിലാണറിയപ്പെടുക. പതിനെട്ടിട കഴിഞ്ഞുവരുന്ന വലിയ നോമ്പ് എല്ലാ വർഷവും ഫെബ്രുവരിയിലോ മാർച്ച് ആദ്യമോ ആണ് ആരംഭിക്കുക. നോമ്പിന്റെ ആരംഭദിനമായ ഞായറും അവസാന ദിനമായ ഞായറും നോമ്പിന്റെ ചിട്ടകളിൽ നിന്ന് വിമുക്തമാണ്. തിരികെ വരിക, അവസാനിക്കുക, കടന്നു പോവുക എന്നീ അർത്ഥങ്ങളുള്ള 'ഫ്തർ' എന്ന ക്രിയാ പദത്തിൽ നിന്നാണ് 'പേത്തുർത്ത' എന്ന പദം വരുന്നത്. നോമ്പിനെ വരവേൽക്കുന്ന പേത്തുർത്ത വലിയ ആത്മീയ ആഘോഷമാണ്. ആത്മ സന്തോഷത്തോടെ നോമ്പിനെ വരവേൽക്കുന്നുവെന്നാണിത് സൂചിപ്പിക്കുന്നത്.

വലിയ നോമ്പിലേയ്ക്കുള്ള പ്രവേശന കവാടമാണ് 'ശുബുക്കോന ശുശ്രൂഷ'. വലിയ നോമ്പിന്റെ ആരംഭ ദിവസമായ തിങ്കളാഴ്ച ആറാം മണിയുടെ പ്രാർത്ഥനയ്ക്കു ശേഷമാണ് ഈ അനുരഞ്ജന ശുശ്രൂഷ നടത്തുക. തന്നോടു തന്നെയും ദൈവത്തോടും, സഭാസമൂഹത്തോടും, പ്രകൃതിയോടും രമ്യപ്പെടുന്നതാണ് ക്ഷമയുടേയും

മനുഷ്യ സാഹോദര്യത്തിന്റേതുമായ ഈ അനുരഞ്ജന ശുശ്രൂഷ. ഭവനങ്ങളും ദൈവാലയങ്ങളും ഇതിനു മുമ്പേ വൃത്തിയാക്കുന്നതും വ്യക്തികളും കുടുംബങ്ങളും കുമ്പസാരിക്കുന്നതും ശുബുക്കോന ശുശ്രൂഷയുടെ ഒരുക്കങ്ങളാണ്. ഗോഗുൽത്താ സ്ഥാപന ശുശ്രൂഷയുടെ ദിനമായ പകുതി നോമ്പ് ലോകമദ്ധ്യത്തിൽ ഗോഗുൽത്തായുടെ മുകളിൽ നമ്മുടെ ഓരോരുത്തരുടേയും രക്ഷയ്ക്കായി കുരിശിൽ ഉയർത്തപ്പെട്ട രക്ഷാകര ബലിയിലേയ്ക്ക് ദൃഷ്ടികൾ പതിപ്പിക്കുന്ന ദിനമാണ്.



തുടർന്നു വരുന്ന ദിനങ്ങളിൽ ദൈവാലയത്തിൽ പ്രവേശിക്കുമ്പോഴും ദൈവാലയത്തിൽ നിന്ന് പോകുമ്പോഴും ഗോഗുൽത്താ വന്ദിച്ച് കുരിശിൽ ഉയർത്തപ്പെട്ട യേശുക്രിസ്തുവിന്റെ പീഡാസഹനങ്ങളെ ദൃഷ്ടിപഥത്തിൽ സൂക്ഷിച്ച് ധ്യാനിക്കുന്ന പതിവുണ്ട്. ഹാശാ ആഴ്ചയിലുള്ള പ്രവേശനത്തിന് മുമ്പായി കടന്നുവരുന്ന 'നാല്പതാം വെള്ളി' നാല്പത് ദിന നോമ്പിന്റെ പൂർത്തീകരണവും നമ്മുടെ കർത്താവ് മരുഭൂമിയിലെ പരീക്ഷയിൽ സാത്താനെ ജയിക്കുന്ന വിധം അനുസ്മരിക്കുന്ന ദിനവുമാണ്. നാല്പതു ദിനങ്ങളുടെ ഉപവാസവും പ്രാർത്ഥനയും നമ്മുടെ കർത്താവിന്റെ പീഡാസഹനത്തേയും മരണത്തേയും ഉത്ഥാനത്തേയും പ്രത്യേക വിധം അനുസ്മരിക്കുകയും ആഘോഷിക്കുകയും ചെയ്യുന്ന ഹാശാ ആഴ്ചയിലേയ്ക്കുള്ള ഒരുക്ക ദിനങ്ങളാണ്.



**ഓശാന** :- കഴുതയുടെ മുകളിലേറി വരുന്ന ആത്മീയ രാജാവായ മിശിഹായെ മനുഷ്യകുലവും പ്രകൃതിയും സ്വർഗ്ഗീയ സ്തുതികൾ പാടി വരവേല്ക്കുന്നതിനെ സൂചിപ്പിക്കുന്ന ദിനമാണ്. പൂക്കളാലും കുരുത്തോലകളാലും രാജാധിരാജന് സ്തുതി പാടുന്ന ദിനം. കുട്ടികളിൽ നിന്നുള്ള നിർമ്മലഹൃദയ സ്തുതികൾ ഇഷ്ടപ്പെടുന്ന ദൈവീക രാജാവ്, എളിമയുടെ വാഹനമായ കഴുതപ്പുറത്ത് ജറുസലേം പ്രവേശനം നടത്തിയ ദിനം.

ഓശാന സന്ധ്യ 'വാദെ ദൽമീനൊ' ശുശ്രൂഷയിലൂടെ ഹാശാഴ്ചയിലേയ്ക്ക് പ്രവേശിക്കുന്നു.

സ്വർഗ്ഗീയ തുറമുഖ പ്രവേശനമെന്നറിയപ്പെടുന്ന ഈ ശുശ്രൂഷ സ്വർഗ്ഗരാജ്യ പ്രവേശനത്തിനായി കത്തുന്ന വിളക്കുകളിൽ എണ്ണയുമായി ജാഗരണ പ്രാർത്ഥന നിർവ്വഹിക്കുന്ന പത്തു കന്യകമാരെ അനുസ്മരിക്കുന്നു. വലിയ നിശബ്ദതയുടേയും കഠിന തപശ്ചര്യയുടേയും തീവ്ര വ്രതനിഷ്ഠയുടേയും ദിനങ്ങളാണ് 'വലിയ ആഴ്ച' എന്നറിയപ്പെടുന്ന ഹാശാഴ്ചയുടെ ദിനങ്ങൾ. രക്ഷാകര ബലിയുടെ പൂർത്തീകരണവും തന്റെ രണ്ടാമത്തെ വരവു വരെയുള്ള ശരീര രക്തങ്ങളിലെ സാന്നിദ്ധ്യവും സാധ്യമാക്കുന്ന പുതിയ ഉടമ്പടി യേശുക്രിസ്തു സ്ഥാപിച്ചത് പെസഹാ തിരുന്നാളിലാണ്. പുതിയ നിയമ സഭ പരിപാലിക്കേുന്ന ആത്മീയ നേതൃതശൈലിയും പുതിയ ഉടമ്പടിയായ വിശുദ്ധ കുർബാനയെ സമീപിക്കുന്നവർക്ക് ഉണ്ടായിരിക്കേണ്ട

ശാരീരിക ആത്മീയ ശുദ്ധീകരണത്തേയും സൂചിപ്പിക്കുന്നതാണ് സുമനസ്സുകളെ ഈറനണിയിക്കുന്ന 'കാൽ കഴുകൽ ശുശ്രൂഷ'. പുതിയ നിയമ പെസഹാ പഴയ നിയമ പെസഹായുടെ പൂർത്തീകരണവും വിശുദ്ധ കുർബാനയുടെ സ്ഥാപക തിരുന്നാളുമാണ്.

'വലിയ വെള്ളി' എന്നറിയപ്പെടുന്ന ദുഃഖവെള്ളി മിശിഹായുടെ കുരിശുമരണത്തെ ധ്യാനിക്കുകയും കുരിശിനെ വന്ദിക്കുകയും ചെയ്യുന്ന വലിയ നിശബ്ദതയുടെ ദിനമാണ്. പ്രാർത്ഥനകളാലും ദൈവസ്തുതികളാലും മുഖരിതമായ ദൈവാലയവും കുരിശു വഹിച്ചുള്ള ഗോഗുൽത്താ യാത്രയും സ്ലീബാഘോഷ ശുശ്രൂഷകളും കുരിശിൽ തറയ്ക്കപ്പെട്ട യേശുവിന്റെ കബറടക്ക ശുശ്രൂഷയും നിർമ്മല ഹൃദയങ്ങളെ ഈറനണിയിക്കുന്ന പാവനമായ ശുശ്രൂഷകളാണ്.

ദുഃശനിയാഴ്ചത്തെ പ്രാർത്ഥനയും വി. കുർബാനയും സെമിത്തേരിയിലെ മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥനയും ഈ ദിവസത്തിന്റെ പ്രത്യേകതകളാണ്.

**ഉയിർപ്പുതിരുന്നാൾ :-** പുനരുത്ഥാനവും ജീവനുമായ മിശിഹാ മരണമില്ലാത്തവനാണെന്ന് ചരിത്രപരമായി തെളിയിക്കപ്പെട്ട ദിനത്തിന്റെ അനുസ്മരണയാണ്. ഉയിർപ്പ് രാവ് - പ്രകാശമുദിക്കുന്ന പ്രഭാതം നോമ്പുകാർക്ക് വലിയ ഭാഗ്യം നൽകുന്ന ദിനം. വിവേകപൂർവ്വം നോമ്പ് നോക്കിയവരും, പൂർണ്ണ ഹൃദയത്തോടെ നോമ്പ് നോക്കിയവരും വെടിപ്പോടെ നോമ്പ് നോക്കിയവരും നോമ്പിലും പ്രാർത്ഥനയിലും സസന്തോഷം താല്പര്യപ്പെട്ടിരുന്നവരും ഭാഗ്യം സിദ്ധിക്കുന്ന ദിനം. വെണ്മയുള്ള നോമ്പിനെ സ്നേഹിക്കുന്നവർ നിറഞ്ഞ ഐശ്വര്യം പ്രാപിക്കുന്ന ദിനമാണ് ഉയിർപ്പു തിരുന്നാൾ.



**ദുഃഖശനി :-** മരിച്ചവരുടെ ഇടയിലേയ്ക്ക് ഇറങ്ങിച്ചെന്ന് പാതാള വാസികളോട് സുവിശേഷം പ്രസംഗിച്ച മരണമില്ലാത്ത മിശിഹായെ സ്മരിക്കുന്ന ദിനമാണ്. ഞാൻ പുനരുത്ഥാനവും ജീവനുമാണെന്ന് പഠിപ്പിച്ച മിശിഹാ കബറിലുറങ്ങിയവരെ ഉയിർപ്പിന് അവകാശികളാക്കി. മരിച്ചവർക്കു വേണ്ടി പ്രാർത്ഥിക്കണമെന്ന് ആത്മീയ ജീവകാരുണ്യ പ്രവൃത്തിയെക്കുറിച്ച് നമ്മളെ ഓർമ്മിപ്പിച്ചു.

**പതിമൂന്ന് നോമ്പ് :-** നമ്മുടെ കർത്താവിന്റെ ശ്ലീഹന്മാരുടെ ജീവിതത്തെ അനുകരിക്കുവാനും അനുസ്മരിക്കുവാനും അനുഗ്രഹം പ്രാപിക്കുവാനുമുള്ള ദിനങ്ങളാണ്. 'ശ്ലീഹാ നോമ്പ്' എന്ന പേരിലും ഇത് അറിയപ്പെടുന്നു. പത്രോസ്, പൗലോസ് ശ്ലീഹന്മാരുടെ തിരുന്നാളുകളോടുകൂടിയാണ് ശ്ലീഹാ നോമ്പ് അവസാനിക്കുന്നത്.

**പതിനഞ്ചു നോമ്പ് :-** പരിശുദ്ധ ദൈവമാതാവിന്റെ സ്വർഗ്ഗാരോപണ തിരുന്നാളിന് മുന്നോടിയായുള്ള ഒരുക്ക ദിനങ്ങളാണ്. യേശുക്രിസ്തുവിന്റെ അമ്മയായ പരിശുദ്ധ മറിയത്തിന്റെ ജീവിതത്തെ അനുകരിക്കുവാനും അനുസ്മരിക്കുവാനും മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്കുമായുള്ള പാവന ദിനങ്ങളാണ് പതിനഞ്ചു നോമ്പ് ദിനങ്ങൾ. പുണ്യങ്ങളുടെ നിറകുടമായ പരിശുദ്ധ ദൈവമാതാവിനെ അനുകരിക്കാനുള്ള ശ്രമം പുണ്യപൂർണ്ണതയാണെന്ന് പതിനഞ്ചു നോമ്പ് നമ്മെ പഠിപ്പിക്കുന്നു.

**ഇരുപത്തിയഞ്ച് നോമ്പ്:-** യേശുമിശിഹായുടെ തിരുപ്പിറവിയുടെ ഒരുക്ക ദിനങ്ങളാണ്. ലോകരക്ഷകനായ മിശിഹായുടെ തിരുജനനം ശാരീരിക - ആത്മീയ ശുദ്ധിയോടെ അനുവർത്തിക്കേണ്ട പാവനമായ ആഘോഷമാണ്. മനുഷ്യഹൃദയങ്ങളിലേയ്ക്ക് യേശുവിനെ വരവേൽക്കുന്ന തിരുനാളിന്റെ ആഘോഷ സമൃദ്ധി അനുഗ്രഹദായകമാകുന്നത് നോമ്പിന്റെ വിശുദ്ധിയോടെ അതിനെ സമീപിക്കുമ്പോഴാണ്.

തിരുമുമ്പാകെ നിന്ന് പ്രാർത്ഥിക്കുവാനും നിന്റെ വിശുദ്ധ സഭയെ യോഗ്യയാക്കണമേ. തിരുസഭയിൽ ഓരോ കൂദാശകൾക്കും അതിന്റേതായ ആത്മീയ ഒരുക്കത്തിന് അനിവാര്യമായ നോമ്പിന്റെ വ്രതാനുഷ്ഠാനങ്ങളുണ്ട്. കൂദാശകളിലെ കൃപാവരം പ്രാപിക്കുവാൻ പരികർമ്മം ചെയ്യുന്ന പുരോഹിതനും സ്വീകർത്താവും ഈ വ്രതാനുഷ്ഠാനങ്ങൾക്ക് കീഴിലാണ്.

നോമ്പിൽ നിന്നു വീഴുന്ന പരിമളം എത്രയോ ഇമ്പകരമാകുന്നു. പുണ്യപ്രവൃത്തികളാൽ ജീവിതത്തെ അലങ്കരിക്കുന്ന നോമ്പേ വന്നാലും. ഓരോ നോമ്പിന്റെ ദിനങ്ങളും ആരാധന ക്രമത്തിൽ പ്രത്യേക പാട്ടുകളും പ്രാർത്ഥനകളും ആരാധനാനുഷ്ഠാനങ്ങളും ഉൾച്ചേരുന്നതാണ്. മൂന്ന് നോമ്പിന്റെയും വലിയ നോമ്പിന്റെയും പ്രത്യേക പ്രാർത്ഥനകൾ ഉള്ള പ്രാർത്ഥനാപുസ്തകം ആത്മീയ ധ്യാന ചിന്തകളാൽ വളരെ സമ്പന്നവും ബൈബിൾ വാക്യങ്ങളുടെ സംഗ്രഹവുമാണ്. നാല്പതു ദിനങ്ങൾക്കു ശേഷം വരുന്ന പത്തു ദിനങ്ങളെ അർത്ഥ സമ്പുഷ്ടമാക്കുന്ന ഹാശാഴ്ചയിലെ പ്രാർത്ഥനാപുസ്തകം ക്രൈസ്തവ ആത്മീയ ജീവിതത്തിന്റെ തേജസ്സ് വെളിപ്പെടുത്തുന്ന അനുഷ്ഠാനങ്ങളുടേയും ആചാരങ്ങളുടേയും സമഗ്രതയാണ്.

പതിമൂന്ന് നോമ്പിനേയും പതിനഞ്ചു നോമ്പിനേയും ഇരുപത്തിയഞ്ച് നോമ്പിനേയും അന്വർത്ഥമാക്കുന്ന പ്രാർത്ഥനകൾ യാമങ്ങളോട് ചേർന്ന് നിർവ്വഹിക്കുന്ന പതിവ് പൗരസ്ത്യ ആരാധനക്രമത്തിന്റെ സമ്പന്നതയാണ്. ജ്ഞാനികൾ മഹിമ പ്രാപിച്ച നോമ്പിനെ വരവേറ്റുകൊണ്ട് നമുക്കും പ്രാർത്ഥിക്കാം. കർത്താവേ, നിഷ്ഠയോടെ നോമ്പാചരിക്കുവാനും വിശുദ്ധിയോടെ തിരുമുമ്പാകെ നിന്ന് പ്രാർത്ഥിക്കുവാനും നിന്റെ വിശുദ്ധ സഭയെ യോഗ്യയാക്കണമേ.



“പാവപ്പെട്ടവരെ സഹായിക്കുന്നത് ദൈവത്തിങ്കലേക്കുള്ള യാത്രയാണ്.”

**വിശുദ്ധ വിൻസെന്റ് ഡി പോൾ**





ഫാ. തോമസ് കുറ്റിയിൽ

# സ്മിർണായിലെ മാർ പോളിക്കാർപ്പസ് [69-155]

രണ്ടാം നൂറ്റാിൽ ഏഷ്യമൈനറിലെ ആധുനിക ടർക്കി ഉൾപ്പെട്ട സ്മിർണായിലെ മെത്രാനായിരുന്ന മാർ പോളിക്കാർപ്പസ് അപ്പസ്തോലനായ വി.യോഹന്നാന്റെ ശിഷ്യനാണെന്നു കരുതപ്പെടുന്നു.

വി. ഇരണേവൂസിന്റെ സാക്ഷ്യമനുസരിച്ച്, വി. യോഹന്നാൻ ശ്ലീഹായിൽ നിന്ന് കേട്ടിട്ടുള്ള കാര്യങ്ങൾ വിശുദ്ധൻ തന്റെ ജനങ്ങളെ പറഞ്ഞു കേൾപ്പിച്ചിരുന്നു. പോളിക്കാർപ്പിനെ മെത്രാനായി വാഴിച്ചത് വി. യോഹന്നാൻ ശ്ലീഹായാണ്.

വി. യോഹന്നാൻ ശ്ലീഹാ വെളിപാടു പുസ്തകത്തിൽ 'സ്മിർണായിലെ സഭയുടെ ദൂതൻ' എന്ന് സംബോധന ചെയ്യുന്നത് മാർ പോളിക്കാർപ്പസിനെയാണ്. യോഹന്നാൻ ശ്ലീഹാ എഴുതുന്നതിപ്രകാരമാണ്. നിന്റെ ഞെരുക്കവും ദാരിദ്ര്യവും എനിക്കറിയാം. എങ്കിലും നീ സമ്പന്നനാണ്..... നീ ഉടനെ സഹിക്കാനിരിക്കുന്നവയെ ഭയപ്പെടരുത്.....മരണം വരെ വിശ്വസ്തനായിരിക്കുക. ജീവന്റെ കിരീടം നിനക്കു ഞാൻ നൽകും. (വെളി. 2:9-10)

മാർ പോളിക്കാർപ്പിന്റെതായി ഇന്നു ലഭ്യമായിട്ടുള്ള ഏകകൃതി ഫിലിപ്പിയർക്ക് പോളിക്കാർപ്പസ് എഴുതിയ ലേഖനം ആണ്. ലേഖനത്തിൽ ഇപ്രകാരം പറയുന്നുണ്ട് :- ''ആരേയും നിന്ദിക്കാതെ, കർത്താവിന്റെ ശാന്തതയോടെ പരസ്പരം സഹായിച്ചും സത്യത്തിൽ ഐക്യപ്പെട്ടും, വിശ്വാസത്തിൽ സ്ഥിരമായും , അചഞ്ചലമായും നിലനിന്ന് കർത്താവിന്റെ മാതൃക അനുധാവനം ചെയ്യുവിൻ''. ക്രിസ്തീയ രക്തസാക്ഷി ചരിത്രങ്ങളിലൊന്നിലെ

നായകനാണ് മാർ പോളിക്കാർപ്പസ്. മാർക്കസ് ഔറേലിയസ് ചക്രവർത്തിയുടെ പീഡനകാലത്ത് ഒരു ഭവനത്തിൽ അജ്ഞാതനായി കഴിഞ്ഞിരുന്ന 86 വയസ്സുള്ള വിശുദ്ധനെ, ഭീഷണി ഭയന്ന ഒരടിമ ഒറ്റിക്കൊടുത്തു.

കുതിരപ്പട ആ വീടു വളഞ്ഞപ്പോൾ അദ്ദേഹം രക്ഷപെടാൻ തയ്യാറായില്ല. വീട്ടുവാതിൽക്കൽ അദ്ദേഹം പട്ടാളക്കാരെ സ്വാഗതം ചെയ്യുകയും അവർക്ക് ഭക്ഷണം കൊടുക്കാൻ നിർദ്ദേശിക്കുകയും ചെയ്തു. അവരോടൊപ്പം പോകുന്നതിനു മുമ്പ് പ്രാർത്ഥിക്കാൻ അല്പസമയം ആവശ്യപ്പെടുക മാത്രമാണ് അദ്ദേഹം ചെയ്തത്.

രാജപ്രതിനിധിയായ ഫിലിപ്പിന്റെ മുമ്പിൽ കൊണ്ടുവരപ്പെട്ട അദ്ദേഹത്തോട് ഫിലിപ്പ്, ക്രിസ്തുവിനെ നിന്ദിക്കാൻ ആവശ്യപ്പെട്ടു. അതിന് അദ്ദേഹം പറഞ്ഞ മറുപടി പ്രസിദ്ധമാണ്.

''86 വർഷക്കാലം അവന്റെ ദാസനായിരുന്ന എനിക്ക് അവൻ ഒരു ദോഷവും ചെയ്തിട്ടില്ല. പിന്നെ, എന്നെ രക്ഷിച്ച എന്റെ ആ രാജാവിനെ ദോഷിക്കാൻ എനിക്കെങ്ങനെ കഴിയും?''

തുടർന്ന് ആൾക്കൂട്ടത്തിന്റെ ആവശ്യപ്രകാരം അദ്ദേഹത്തോടെ ജീവനോടെ തീയിലിട്ടു. എങ്കിലും തീനാളം പോളിക്കാർപ്പസിനെ സ്പർശിച്ചില്ലെന്നും വിലയേറിയ സുഗന്ധദ്രവ്യങ്ങൾ ഹോമിക്കുമ്പോഴെന്നപോലെ തീ സുഗന്ധം വമിച്ചെന്നും രക്തസാക്ഷിത്വചരിത്രം പറയുന്നു.

ഒടുവിൽ ജനത്തിന്റെ ആവശ്യമനുസരിച്ച്, ആരാച്ചാർ അദ്ദേഹത്തെ കുന്തം കൊണ്ടു കുത്തി. അതോടെ അദ്ദേഹത്തിന്റെ മുറിയിൽ നിന്ന് ഒരു മാടപ്രാവ് പറന്നുപോവുകയും തീയണയാൻ മാത്രം രക്തം പ്രവഹിക്കുകയും ചെയ്തു.

പോളിക്കാർപ്പസിന്റെ രക്തസാക്ഷിത്വം എന്നറിയപ്പെടുന്ന സ്മിർണാസഭയുടെ കത്തിൽ, പോളിക്കാർപ്പസിനെ സാബത്തുദിവസം പിടികൂടി വലിയ സാബത്തുനാൾ വധിച്ചു എന്നു പറയുന്നത് മാർ പോളിക്കാർപ്പസിന്റെ നേതൃത്വത്തിലായിരുന്ന സ്മിർണായിലെ സഭ ആഴ്ചയിലെ ഏഴാം ദിവസമായ ശനിയാഴ്ച സാബത്ത് ആചരിച്ചുവെന്നതിന്റെ സൂചനയായി കരുതുന്നവരുണ്ട്.

ദാനധർമ്മം വലിയൊരു പുണ്യമായി മനസ്സിലാക്കിയ വിശുദ്ധൻ പറയുന്നു :- കാരുണ്യപ്രവൃത്തി ചെയ്യാൻ കഴിയുമ്പോൾ മാറ്റിവയ്ക്കരുത്. കാരണം, ദാനധർമ്മം മരണത്തിൽ നിന്നു സ്വതന്ത്രനാക്കുന്നു.

ഫെബ്രുവരി 23-ാം തീയതി തിരുസഭയിൽ വണങ്ങപ്പെടുന്ന ധീരനായ ഈ രക്തസാക്ഷിയുടെ വിശ്വാസസ്ഥിരതയും സ്നേഹതീക്ഷ്ണതയും നിഷ്കളങ്കതയും നമുക്കു പാഠമാകട്ടെ.

''ആരേയും നിന്ദിക്കാതെ, കർത്താവിന്റെ ശാന്തതയോടെ പരസ്പരം സഹായിച്ചും സത്യത്തിൽ ഐക്യപ്പെട്ടും, വിശ്വാസത്തിൽ സ്ഥിരമായും, അചഞ്ചലമായും നിലനിന്ന് കർത്താവിന്റെ മാതൃക അനുധാവനം ചെയ്യുവിൻ''.

**മാർ പോളിക്കാർപ്പസ്**





പ്രീതി സന്തോഷ്,
വെള്ളൂർക്കോണം

# ക്രൂശിതന്റെ സ്നേഹം

കാൽവരിയിൽ ജീവൻ പകർന്ന സ്നേഹനാഥാ
നിൻതിരുബലിയിൽ ഞങ്ങളെയും ചേർക്കേണമെ
ക്ലേശങ്ങൾ നിറഞ്ഞിടും ഈ ജീവിത പാതയിൽ
തളരാതെ പതറാതെ നടത്തിടണേ.

പരസ്പരസ്നേഹത്തിൻ പാഠം പകർന്ന്
സ്വജീവൻ ഞങ്ങൾക്കായ് യാഗമായി സമർപ്പിച്ച യേശുനാഥാ
സകലരേയും സ്നേഹിക്കാൻ ഞങ്ങളെ പ്രാപ്തരാക്കൂ
ഞങ്ങളിൽ നിൻ കാരുണ്യം ചൊരിയേണമേ.

യുദ്ധവും വൈര്യവുമെല്ലാം അകറ്റി
ലോകസമാധാനം വീടുക്കാൻ
ഞങ്ങളിൽ നിൻ സ്നേഹം പകരേണമേ
ഞങ്ങളിൽ വന്നു വസിക്കേണമേ.



# പ്രാർത്ഥനയുടെ ശക്തി

**ഇവാൻ പി സണ്ണി**
അഞ്ചൽ

വെളുപ്പാൻ കാലത്ത് പണ്ടത്തെ വീടുകളിൽ നമ്മുടെ അമ്മച്ചിമാർ ഒരു പ്രാർത്ഥനാ പായയിൽ മുട്ടുകുത്തി പ്രാർത്ഥിക്കും. ആ പ്രാർത്ഥന മൂലമാണ് നമ്മൾ, പണ്ടത്തെ അമ്മച്ചിമാരുടെ തലമുറകൾ ഇന്നും കർത്താവിന്റെ രക്ഷയിൽ പങ്കുകാരാവുന്നത്.

അന്തോണിചേട്ടൻ നല്ലൊരു വിശ്വാസിയാണ്. ദിവസവും വി. കുർബാനയ്ക്ക് പോകുന്ന ഒരാൾ. എന്നാൽ കുടുംബപ്രാർത്ഥനയുടെ സമയമാകുമ്പോൾ എന്തെങ്കിലും തിരക്കുണ്ടെന്ന് പറഞ്ഞ് പോകും. പിന്നെ പിന്നെ വി. കുർബാനയോടുള്ള ഭക്തിയും പോയി. ഇപ്പോൾ ആത്മീയ കാര്യങ്ങളോട് താൽപര്യം ഒട്ടുമില്ല. അന്തോണിചേട്ടന്റെ ഭാര്യ അന്നാമ്മച്ചേടത്തിക്കും മക്കൾക്കും ഇത് ഒരുപാട് വിഷമമായിരുന്നു. ഒരു ദിവസം രാവിലെ അന്തോണിച്ചേട്ടൻ പതിവില്ലാതെ ആരോ വിളിച്ചുണർത്തിയത് പോലെ എഴുന്നേറ്റു. അപ്പോൾ ഒരു കരച്ചിലിന്റെ ശബ്ദം കേട്ട അന്തോണിച്ചേട്ടൻ കണ്ടത് അന്നാമ്മച്ചേടത്തി കണ്ണീരാടെ മുട്ടുകുത്തി പ്രാർത്ഥിക്കുന്നതാണ്.

ആ കാഴ്ച കണ്ട അന്തോണിച്ചേട്ടൻ ഒരു ശില പോലെ അവിടെ നിന്നുപോയി. പിന്നെ പതിയെ മുറിയിൽ പോയി കിടന്നു. ഉള്ളിൽ വിങ്ങിപ്പൊട്ടുന്ന മനസ്സുമായി. അന്തോണിച്ചേട്ടന്റെ മനസ്സിൽ അന്നാമ്മച്ചേടത്തിയുടെ കണ്ണീരണിഞ്ഞ പ്രാർത്ഥനയായിരുന്നു. പിന്നെ ദിവസവും വി. കുർബാനയ്ക്ക് പോകും. എല്ലാ ദിവസവും കുടുംബപ്രാർത്ഥനയ്ക്ക് കാർമ്മികത്വവും വഹിക്കും. അന്തോണിച്ചേട്ടൻ മനസ്സിലാക്കി തന്നെ ആ രാത്രിയിൽ തട്ടി വിളിച്ചുണർത്തിയത് നമ്മുടെ രക്ഷകനായ കർത്താവായിരുന്നു എന്ന്.

# വാക്കും പൊരുളും



ഓസ്തി : ബലിവസ്തു എന്നർത്ഥമുള്ള ഹോസ്തിയ (Hostia) എന്ന ലത്തീൻ വാക്കാണ് മലയാളത്തിൽ ഓസ്തി.

അരുളിക്ക : തിരുശേഷിപ്പ് (Relic) വച്ച് സൂക്ഷിക്കുവാനുള്ള പാത്രം എന്നർത്ഥം വരുന്ന റെലികാരിയോ എന്ന പോർത്തുഗീസ് വാക്കിൽ നിന്നാണ് മലയാളത്തിലെ അരുളിക്ക എന്ന പദമുായത്. ദിവ്യകാരുണ്യം പ്രദർശിപ്പിക്കാനുള്ള പാത്രം എന്നാണ് അരുളിക്ക കൊണ്ട് ഇപ്പോൾ ഉദ്ദേശിക്കുന്നത്.

സക്രാരി : സക്രാരിയോ എന്ന പോർത്തുഗീസ് വാക്കിൽ നിന്നാണ് മലയാളത്തിൽ സക്രാരി എന്ന പദമുായത്. വിശുദ്ധ വസ്തുക്കൾ സൂക്ഷിക്കുന്ന പേടകം എന്നാണ് അതിന്റെ അർത്ഥം.




# സന്ധ്യാസമയത്ത് വി. ബൈബിൾ ഭവനത്തിൽ വായിക്കുന്നതിന്റെ പ്രാധാന്യം എന്ത്?

സന്ധ്യാസമയത്ത് തിരി കത്തിച്ച് ബൈബിൾ ഉറക്കെ വായിക്കുക എന്നത് നമ്മുടെ സഭയുടെ പാരമ്പര്യത്തിൽപ്പെട്ടതാണ്. സന്ധ്യാസമയം മൂന്ന് സമയത്തിന്റെ യോജിപ്പാണ്: പകൽ, രാത്രി, പകലും രാത്രിയും സംയോജിക്കുന്ന സമയം. അതിനാലാണ് തൃസന്ധ്യാ എന്ന് പറയുക. പകൽ അസ്തമിച്ച് രാത്രിയാകുന്നത് ദൈവസാന്നിധ്യം അവസാനിച്ച് തിന്മയുടെ സാന്നിധ്യം ആരംഭിക്കുന്നതിനെ സൂചിപ്പിക്കുന്നു. കിഴക്ക്, പകൽ, സൂര്യൻ എന്നിവ ഈശ്വരസാന്നിധ്യത്തിന്റെ പ്രതീകമാണ്. പടിഞ്ഞാറ്, ഇരുട്ട്, അസ്തമയം ഇവ പിശാചിന്റെ പ്രതീകമാണ്. ഹിന്ദു സഹോദരങ്ങൾ തൃസന്ധ്യയ്ക്ക് വിളക്ക് തെളിച്ച് നാമം ജപിക്കുന്നത് നാം കാണുന്നുണ്ട്. സന്ധ്യയാകുമ്പോൾ ഇരുട്ട് വീട്ടിൽ കയറാതെ ദീപം തെളിച്ച് ഈശ്വരസാന്നിദ്ധ്യം പ്രതിഷ്ഠിക്കുകയാണ്. ഇതുപോലെയാണ് സന്ധ്യാസമയം തിരി കത്തിച്ച് വി. ലിഖിതം ഉറക്കെ വായിക്കുന്നതുവഴി ദൈവസാന്നിധ്യം പ്രതിഷ്ഠിക്കുന്നത്.

ലിഖിതം ഭവനത്തിൽ ഉറക്കെ വായിക്കുമ്പോൾ ഭവനത്തിന്റെ ഉള്ളിലും ഭവനത്തിനു പുറത്തും ദൈവസാന്നിധ്യം നിറയും. ദൈവസാന്നിധ്യമാകുന്ന കോട്ടയാൽ ഭവനം ചുറ്റപ്പെടും. ഇപ്രകാരം ബൈബിൾ വായിച്ച് ദൈവസാന്നിധ്യം പ്രതിഷ്ഠിക്കപ്പെടുന്ന ഭവനങ്ങളിൽ പിതാവിന്റെ ഭാഷ മാതാവിനും മാതാവിന്റെ ഭാഷ പിതാവിനും മാതാപിതാക്കന്മാരുടെ ഭാഷ മക്കൾക്കും മക്കളുടെ ഭാഷ മാതാപിതാക്കൾക്കും മനസ്സിലാകും. അതാണ് പെന്തക്കൊസ്തി. അവിടെ ഭാഷ ഒന്നിക്കും, ഹൃദയം ഒന്നിക്കും. വി. ലിഖിതം വായിച്ച് ദൈവത്തെ പ്രതിഷ്ഠിക്കാത്ത ഭവനങ്ങളിൽ ആർക്കും ആരെയും മനസ്സിലാക്കുവാനും ഉൾക്കൊള്ളുവാനും സാധിക്കില്ല. അതാണ് ബാബേൽ. അവിടെ പൈശാചികതയാണ് നിറഞ്ഞുനിൽക്കുന്നത്. അവിടെ മനസ്സുകളും ഹൃദയങ്ങളും ഒന്നിക്കില്ല. അതിനാൽ തൃസന്ധ്യയ്ക്ക് തിരി കത്തിച്ച് ബൈബിൾ വായിക്കുന്നത് വളരെ അനുഗ്രഹപ്രദമാണ്.

**തയ്യാറാക്കിയത് : ദിവ്യ ആനി തോമസ്**

മൂന്ന് നോമ്പുമായി ചോദ്യങ്ങളാണ് നൽകിയിരിക്കുന്നത്.
ഇത് ഒരു പേപ്പറിൽ വരച്ച് ശരിയുത്തരങ്ങൾ എഴുതി ഫോട്ടോ എടുത്തു അയക്കുക.
നിങ്ങളുടെ പേര്, പഠിക്കുന്ന ക്ലാസ്സ്, ഇടവക, വൈദിക ജില്ല എന്നിവ എഴുതാൻ മറക്കരുത്.
അയക്കേണ്ട EMAIL ID :- malankarabalantvm@gmail.com
അവസാന തീയതി : 2022 മാർച്ച് 15

| | | | | | | | |
|---|---|---|---|---|---|---|---|
| 7 | ■ | 8 | 3 | | | | 13 |
| | 6 | | | | 12 | 11 | |
| | 9 | | 4 | | | | |
| 10 | | | 2 | | | | ല |
| | | 1 | | | ൻ | ■ | |
| | ത | 5 | | | നോ | മ്പ | |

**വലത്തോട്ട്**

(1) യോനാ ഏതു ദേശക്കാരനായിരുന്നു ?

(2) യോനായുടെ പിതാവ്?

(3) രക്ഷ തങ്ങളുടെ മാത്രം അവകാശമാണെന്നു ധരിച്ചുവച്ചിരുന്ന ഏതു ജനതയുടെ ഇടുങ്ങിയ ചിന്താഗതിക്കുള്ള മറുപടിയാണ് യോനായുടെ ഗ്രന്ഥത്തിൽ കാണുന്നത് ?

(4) യോനാ കപ്പലിൽ കയറിയത് ഏതു സ്ഥലത്തു നിന്നാണ്?

(5) മൂന്നു നോമ്പിന്റെ മറ്റൊരു പേര്?

(6) കേരളസഭയിൽ മൂന്നു നോമ്പാചരണം വ്യാപിക്കുവാൻ കാരണമായത് ഏതു സഭയുമായുള്ള ആത്മബന്ധമാണ്?

**താഴോട്ട്**

(7) യോനായോട് ഏതു മഹാനഗരത്തിലേയ്ക്ക് പോകുവാനാണ് കർത്താവ് അരുൾച്ചെയ്തത്?

(8) കർത്താവിന്റെ സന്നിധിയിൽ നിന്ന് ഒളിക്കാമെന്നു കരുതി എവിടേയ്ക്ക് പോകാനാണ് യോനാ തീരുമാനിച്ചത്?

(9) വ്യർത്ഥ വിഗ്രഹങ്ങളെ പൂജിക്കുന്നവർ തങ്ങളുടെ ........... വെടിയുന്നു.

(10) നിനവേ നഗരത്തിന്റെ ഏതു ഭാഗത്താണ് യോനാ തനിക്കുവേണ്ടി ഒരു കൂടാരം നിർമ്മിച്ചത്?

(11) ബി.സി. എത്രാം നൂറ്റാണ്ടിനു ശേഷമാണ് യോനായുടെ കഥ എഴുതപ്പെട്ടത്?

(12) കപ്പലിന്റെ ഉള്ളറയിൽ കിടന്ന് ഉറങ്ങുകയായിരുന്ന യോനായോട് എഴുന്നേറ്റ് നിന്റെ ദൈവത്തെ വിളിച്ചപേക്ഷിക്കുക എന്ന് പറഞ്ഞതാര്

(13) ഇന്നും വളരെ പ്രാധാന്യത്തോടെ മൂന്നു നോമ്പും തിരുനാളും നടത്തപ്പെടുന്ന കേരളത്തിലെ പുരാതന ദൈവാലയം?

## കഴിഞ്ഞ ലക്കത്തിലെ വിജയി

**റേഹൻ അലക്സ് രാജീവ്**

**ഇടവക : പൊങ്ങുംമൂട്**

**ജില്ല : തിരുവനന്തപുരം**

**കഴിഞ്ഞ ലക്കത്തിലെ ഉത്തരം**

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 പൊ | ന്തോ | സ് | 9 ബ | 2 മ | ക്രീ | ന | ■ | ■ | ■ |
| 10 കേ | ■ | ■ | സേ | 12 ആ | 6 മി | 11 ലി | ത്തി | യോ | സ് |
| സ | 4 നീ | സ്ലാ | ലി | ത | ■ | ബാ | 13 പ്ര | 14 ജൂ | ■ |
| റി | ■ | ■ | യോ | ൻ | ■ | നി | സം | ലി | ■ |
| യ | 5 പ | ത്രോ | സ് | സ് | ■ | യ | ഗ | യ | 15 ആ |
| 3 മാ | ർ | ഗ്രി | ഗോ | റി | യോ | സ് | ക | ൻ | രി |
| ■ | 7 യൗ | സേ | ബി | യോ | സ് | ■ | ല | ■ | യൂ |
| ■ | ■ | 8 മാ | ർ | ഒ | സ് | ത്താ | സി | യോ | സ് |

# എന്റെ സ്വന്തം മാർ ഈവാനിയോസ് പിതാവ്

ഉണ്ണി അമ്മയമ്പലം




ഗീവർഗീസ് ശെമ്മാശ്ശന്റെ
പ്രസംഗം എത്ര ലളിതമാണ്.
പ്രാർത്ഥനയിലുള്ള പല സംശ
യങ്ങളും ഇപ്പോൾ തീർന്നു.
ശരിയാ!
വളരെ പെട്ടെന്ന്
ഗീവർഗീസ് ശെമ്മാശ്ശ
ന്റെ ഖ്യാതി നാടെങ്ങും
പരന്നു. അദ്ദേഹത്തി
ന്റെ പ്രസംഗം
കേൾക്കാൻ
ജനങ്ങൾക്ക് വലിയ
താൽപര്യമായിരുന്നു.


1908 ആഗസ്റ്റ് 15 – ാം
തീയതി ദൈവമാതാവി
ന്റെ സ്വർഗാരോഹണ
തിരുനാളിൽ പരുമല
സെമിനാരിയിൽ വച്ച്
വട്ടശ്ശേരിൽ
മാർ ദിവന്നാസിയോസ്
മെത്രാപ്പൊലീത്ത
ഗീവർഗീസ് ശെമ്മാ
ശ്ശനു വൈദികപട്ടം
നൽകി.

# പൊതുവിജ്ഞാനം

**തയ്യാറാക്കിയത് : സി. അഞ്ജന ഡിഎം.**

1. എം.സി.സി.എൽ ദിനം?

ഫെബ്രുവരിയിലെ രണ്ടാമത്തെ ഞായർ

2. തിരുബാല സഖ്യം രൂപീകരിച്ച വർഷം?

1843

3. തിരുബാല സഖ്യം സംഘടന സ്ഥാപിച്ചത് ആര്?

ബിഷപ് ചാൾസ് ഡി ഫോർബിൻ

4. ദനഹാ കാലത്ത് ആചരിക്കുന്ന നോമ്പ്?

മൂന്ന് നോമ്പ്

5. പരേതരായ വൈദികരെ അനുസ്മരിക്കുന്ന ഞായർ?

കൊഹനെ ഞായർ

6. പരേതരായ വിശ്വാസികളെ അനുസ്മരിക്കുന്ന ഞായർ?

ആനീദേ ഞായർ

7. മലങ്കര സഭയിൽ നിയമപരമായി കടപ്പെട്ടിരിക്കുന്ന നോമ്പുകൾ ഏവ?

3 നോമ്പ്, 25 നോമ്പ്, 50 നോമ്പ്

8. വലിയ  നോമ്പ് എന്ന പേരിൽ അറിയപ്പെടുന്ന നോമ്പ്?

50 നോമ്പ്

9. വലിയ നോമ്പിലേയ്ക്ക് പ്രവേശിക്കുന്നത് ഏത് ശുശ്രൂഷയോടു കൂടിയാണ്?

ശുബുക്കോനോ

10. .3 നോമ്പിനു ശേഷം എത്ര ദിവസങ്ങൾ കഴിഞ്ഞാണ് 50 നോമ്പ് ആരംഭിക്കുന്നത്?

18 ദിവസങ്ങൾ

വാ
ർ
ത്ത
ക
ൾ

## രണ്ടാം സെമസ്റ്റർ പരീക്ഷ

2022 ഫെബ്രുവരി 27 ഞായർ ഉച്ചയ്ക്ക് 2 മണി മുതൽ 4 മണി വരെ അതാത് ഇടവകകളിൽ വച്ച് നടത്തപ്പെടുന്നു.
10,12 വാർഷികപരീക്ഷയും 3-9,11 സ്കോളർഷിപ്പ് പരീക്ഷയും
2022 മാർച്ച് 20 ഞായർ ഉച്ചയ്ക്ക് 2 മണി മുതൽ 5 മണി വരെ ജില്ലാ കേന്ദ്രങ്ങളിൽ വച്ച് നടത്തപ്പെടുന്നു.

**നിർദ്ദേശങ്ങൾ:**

1. പരീക്ഷയ്ക്കുള്ള ചോദ്യപേപ്പറുകൾ ഫെബ്രുവരി 23 ന് ശേഷം ജില്ലാ കേന്ദ്രങ്ങളിൽ നിന്ന് ശേഖരിക്കാവുന്നതാണ്.

2. LKG മുതൽ 2 വരെയുള്ള ക്ലാസ്സുകളിലെ കുട്ടികൾക്ക് വാചിക പരീക്ഷയ്ക്ക് അധ്യാപകർ ഓരോ കുട്ടിക്കും പ്രത്യേകം പ്രത്യേകം ചോദ്യപേപ്പറുകൾ ഉപയോഗിക്കണം. ഓരോ കുട്ടിയുടേയും ചോദ്യപേപ്പറിൽ അവരുടെ പേരും അവർക്ക് ലഭിക്കുന്ന മാർക്കും എഴുതി കൊടുത്തുവിടേണ്ടതാണ്.

3. വാചിക പരീക്ഷയിൽ പുസ്തകത്തിൽ നിന്നുള്ള ബൈബിൾ വാക്യങ്ങളോ, പാട്ടുകളോ, ആക്ഷൻസോങ്ങുകളോ മാത്രമേ പാടുള്ളൂ എന്ന് നിർബന്ധമില്ല. അവർ പഠിച്ചിട്ടുള്ള മറ്റു ബൈബിൾ വാക്യങ്ങളും, പാട്ടുകളും ആക്ഷൻ സോംഗുകളും ഉത്തരമായി പരിഗണിക്കണം.

4. LKG മുതൽ 2 വരെയുള്ള ക്ലാസ്സുകളിലെ കുട്ടികൾക്ക് ഡയറിയില്ലാത്തതിനാൽ അവരുടെ പാഠപുസ്തകവും വർക്ക് ബുക്കും പരിശോധിച്ച് കളറിംഗിനും എഴുതിയതിനും 5 മാർക്ക് വരെ നൽകാവുന്നതാണ്.

5. ഈ സെമസ്റ്റർ, വാർഷിക, സ്കോളർഷിപ്പ് പരീക്ഷകളിൽ എല്ലാ ക്ലാസ്സിലേയും അവസാനത്തെ 2 അധ്യായങ്ങൾ ഒഴിവാക്കിയിട്ടുണ്ട്.

6. 3 മുതൽ 9 വരെയുള്ള ക്ലാസ്സുകളിലേയും 11-ാം ക്ലാസ്സിലേയും കുട്ടികളിൽ ഇടവകയിൽ നിന്നും സ്കോളർഷിപ്പ് പരീക്ഷയ്ക്കായി തെരഞ്ഞെടുക്കപ്പെടുന്ന വർ ഹാന്റ്ബുക്കിന്റെ അവസാന ഭാഗത്തുള്ള പരീക്ഷാഫോം പൂരിപ്പിച്ച് പാസ് പോർട്ട് സൈസ് ഫോട്ടോ പതിച്ച് പരീക്ഷാദിവസം പരീക്ഷാകേന്ദ്രത്തിൽ കൊ ണ്ടുവരികയും ഉത്തരകടലാസ്സിനോടൊപ്പം പിൻ ചെയ്യേതുമാണ്. 3, 4 ക്ലാസ്സിലു ള്ളവർ അവരുടെ വർക്ക്ബുക്കും 5 മുതൽ 12 വരെയുള്ളവർ അവരുടെ ഡയറി യും ഉത്തരകടലാസ്സിനോടൊപ്പം കൊടുക്കണം.

7. 6 മുതൽ 12 വരെയുള്ള എല്ലാ ക്ലാസ്സുകളിലേയും കുട്ടികൾക്ക് ഹാന്റ്ബുക്കിൽ നിന്നുള്ള ചോദ്യത്തിനു പകരമായി 5 മാർക്കിന്റെ പ്രോജക്റ്റ് നൽകുന്നു. ഓരോ ക്ലാസ്സുകളിലും നൽകപ്പെടുന്ന പ്രോജക്റ്റ് 5 മുതൽ 10 വരെയുള്ള പേജിനുള്ളിൽ ഉൾക്കൊള്ളിച്ചിരിക്കണം.

8. 10,12 ക്ലാസ്സുകളിലെ വാർഷിക പരീക്ഷയ്ക്കും, സ്കോളർഷിപ്പ് പരീക്ഷയ്ക്കും ഹാന്റ്ബുക്കിൽ നിന്നുള്ള ചോദ്യത്തിനു പകരമായി രണ്ടാം സെമസ്റ്ററിലെ പ്രോജക്റ്റിൽ നിന്നുള്ള ചോദ്യങ്ങൾ ആയിരിക്കും ചോദിക്കുക. അതിനാൽ പ്രോജക്ട് പരീക്ഷയ്ക്ക് സമർപ്പിക്കേണ്ടതില്ല.

9. സസേ്കൂൾ 10,11,12 എന്നീ ക്ലാസ്സുകളിൽ മേജർ അതിഭദ്രാസന തലത്തിലും ജില്ലാതലത്തിലും ഏറ്റവും കൂടുതൽ മാർക്ക് വാങ്ങുന്ന കുട്ടികൾക്ക് ക്യാഷ് അവാർഡ് നൽകുന്നതാണ്.

# ബാഷ്പാഞ്ജലി



## REV. SR. GRACE MATHEW DM

(SUNDAY SCHOOL ANIMATOR - NEDUMANGAD ECCL. DIST)

"കർത്താവേ, നിൻ രക്തശരീരങ്ങൾ കൈക്കൊണ്ട്
ഭക്തരതായി മരിച്ചോർക്കരുളണമേ നല്ലോർമ്മ
നിന്റെ മഹത്ത്വമുദിക്കും നാൾ
നില്ക്കണമവർ വലഭാഗത്തിൽ."

